# സൈലൻറ്‌വാലി ചർച്ച



കേരള
ശാസ്ത്ര സാഹിത്യ
പരിഷത്ത്

വില 80 പൈസ

## 1.0 സൈലൻറ്‌വാലി ചർച്ചയും ശാസ്ത്രസാഹിത്യപരിഷത്തും

മണ്ണാർക്കാട് പ്രദേശത്തെ സൈലൻറ് വാലി കാടുകളുടെ പ്രത്യേകതകളും അവിടെ ഒരു ജലവൈദ്യുത പദ്ധതി നിർമിക്കുന്നുന്നതിന്റെ വിവിധ വശങ്ങളും കഴിഞ്ഞ കുറെ മാസങ്ങളായി വ്യാപകമായി ചർച്ച ചെയ്യപ്പെട്ടുവരികയാണല്ലോ. ഈ പ്രശ്നത്തിൽ, ശാസ്ത്രസാഹിത്യ പരിഷത്ത് കൈക്കൊണ്ടിട്ടുള്ള നിലപാടിന് വലിയൊരു വിഭാഗം ജനങ്ങളുടെ പിൻതുണ ലഭിച്ചിട്ടുമുണ്ട്.

എന്തുകൊണ്ടാണ് ഇത്തരമൊരു പ്രശ്നത്തിൽ ശാസ്ത്രസാഹിത്യ പരിഷത്ത് ഇടപെടുന്നത് എന്ന സംശയം ചിലരെങ്കിലും ഉന്നയിക്കാറുണ്ട്. ശാസ്ത്രസാഹിത്യപരിഷത്ത് ഒരു ബഹുജനസംഘടനയാണ്. ശാസ്ത്ര വിജ്ഞാനം സാധാരണക്കാരിലേക്ക് എത്തിക്കുന്നതിനും ശാസ്ത്രത്തെ സാമൂഹ്യവിപ്ലവത്തിനുള്ള ശക്തമായ ഒരായുധമാക്കി മാററുന്നതിനും കഴിഞ്ഞ ഒരു ദശാബ്ദക്കാലമായി ശാസ്ത്രസാഹിത്യപരിഷത്ത് നടത്തി വരുന്ന എളിയ പരിശ്രമങ്ങൾക്ക് കേരളത്തിലെ എല്ലാവിഭാഗം ജനങ്ങളുടെയും വ്യാപകമായ പിൻതുണയും സഹകരണവും ലഭിച്ചു വന്നിട്ടുണ്ട്. ജനങ്ങളുമായി പരിഷത്തിനുള്ള സജീവമായ ഈബന്ധം തന്നെയാണ് സൈലൻറ് വാലി പ്രശ്നം പോലുള്ള സുപ്രധാനമായ പ്രശ്നങ്ങളിൽ ഇടപെടാൻ പരിഷത്തിനെ പ്രേരിപ്പിക്കുന്നതും. പരിഷത്ത് ദന്തഗോപുരവാസികളായ ഏതാനും ശാസ്ത്രകാരൻമാരുടെയോ ബുദ്ധിജീവികളുടെയോ സംഘടനയല്ല. മറിച്ച്, ശാസ്ത്രവിജ്ഞാനത്തിന്റെ സാമൂഹ്യ പ്രസക്തിയെക്കുറിച്ച് ഗൗരവപൂർവം ചിന്തിക്കുന്നശാസ്ത്രജ്ഞൻമാരുടെയും പുരോഗമന ചിന്താഗതിക്കാരായ എൻ. ജി. ഒ. അധ്യാപക,വിദ്യാർഥി, തൊഴിലാളി, കർഷകവിഭാഗങ്ങളുടെയും സംഘടനയാണ്.

അതുകൊണ്ടുതന്നെ, ഏതൊരു ശാസ്ത്രസാങ്കേതിക പ്രശ്നത്തെയും, അതുമൂലം നമ്മുടെ നാട്ടിലെ സാധാരണക്കാർക്കുണ്ടാകുന്ന ഗുണദോഷങ്ങളുടെ പശ്ചാത്തലത്തിൽ മാത്രമേ വിലയിരുത്താൻ കഴിയൂ എന്ന് പരിഷത്ത് വിശ്വസിക്കുന്നു. ഈ അടിസ്ഥാനത്തിൽ തന്നെയാണ് പരിഷത്ത് സൈലൻറ് വാലിപ്രശ്നത്തിലും അതിന്റെ നിലപാട് വ്യക്തമാക്കിയിട്ടുള്ളത്.

## 2.0 സൈലൻറ് വാലി ചർച്ചയും വികസനത്തെക്കുറിച്ചുള്ള കാഴ്ചപ്പാടും

സൈലൻറ് വാലി ചർച്ചയെ ഒരു അണക്കെട്ടിൻെറയും കുറെ വന പ്രദേശങ്ങളുടെയും മാത്രം പ്രശ്നമായല്ല ശാസ്ത്രസാഹിത്യപരിഷത്ത് കാണുന്നത്. കേരളത്തിൽ നാളിതുവരെ നടന്നിട്ടുള്ളതും ഭാവിയിൽ നടക്കാനിരിക്കുന്നതുമായ വികസന പ്രശ്നങ്ങളെ പുതിയൊരു കാഴ്ചപ്പാടിലൂടെ വിലയിരുത്താനും, വികസന പ്രവർത്തനങ്ങളെക്കുറിച്ചുള്ള ചർച്ചയിൽ കൂടുതൽ വ്യാപകമായ ജനപങ്കാളിത്തം ഉറപ്പുവരുത്താനും പരിഷത്ത് ശ്രമിച്ചുവന്നിട്ടുണ്ട്. ഈ പരിശ്രമത്തിൻെറ തുടക്കം എന്ന നിലയ്ക്കാണ് 1976 ൽ 'കേരളത്തിൻെറ സമ്പത്തി'നെക്കുറിച്ച് വിശദമായ ഒരു പഠനം നടത്താനും പ്രസ്തുത പഠനത്തിൽനിന്ന് തെളിഞ്ഞ വസ്തുതകൾ, നിരവധി ക്ളാസുകളുടെ രൂപത്തിൽ ഈ നാട്ടിലെ ജനങ്ങളുടെ മുന്നിൽ അവതരിപ്പിക്കാനും പരിഷത്ത് മുൻകയ്യെടുത്തത്.

വികസന പദ്ധതികളുമായി ബന്ധപ്പെട്ട പ്രശ്നങ്ങളെല്ലാം സങ്കീർണമായ ശാസ്ത്രസാങ്കേതിക പ്രശ്നങ്ങൾ മാത്രമാണെന്നും അവ, അതാതുമേഖലകളിലെ ശാസ്ത്ര—സാങ്കേതിക വിദഗ്ധൻമാരും ഉദ്യോഗസ്ഥൻമാരും ചേർന്ന് കൈകാര്യം ചെയ്താൽ മതിയെന്നുമുള്ള തെററായ ഒരു ധാരണയാണ് ഇന്ന് പലർക്കുമുള്ളത്. ഇതിൽ നിന്നു വ്യത്യസ്തമായി, ഏതൊരു വികസനപ്രവർത്തനത്തിൻെറയും സാമൂഹ്യ—രാഷ്ട്രീയ വശങ്ങൾ സുപ്രധാനമാണെന്നും, ജനങ്ങളുടെ അടിസ്ഥാനപരമായ ആവശ്യങ്ങളുമായി ബന്ധപ്പെടുത്തിയാണ് വികസനപ്രശ്നങ്ങൾ കൈകാര്യം ചെയ്യേണ്ടതെന്നും വികസനപദ്ധതികളുടെ യഥാർഥസ്വഭാവങ്ങൾ ജനങ്ങൾക്കിടയിൽ കൂലങ്കുഷമായി ചർച്ചചെയ്യപ്പെട്ടേ മതിയാവൂ എന്നും മാത്രമാണ് ശാസ്ത്രസാഹിത്യപരിഷത്തിൻെറ കാഴ്ചപ്പാട്. സ്വാഭാവികമായും, സ്ഥാപിത താൽപ്പര്യക്കാരും പാരമ്പര്യങ്ങളിൽ നിന്ന് വ്യതിചലിക്കാൻ തയ്യാറല്ലാത്തവരും ഈ കാഴ്ചപ്പാടിനെ എതിർത്തുവന്നിട്ടുണ്ട്.

താൽക്കാലിക ലാഭനഷ്ടങ്ങളുടെ അടിസ്ഥാനത്തിലല്ല വികസനപ്രശ്നങ്ങളെക്കുറിച്ച് ചിന്തിക്കേണ്ടത്. മറിച്ച്, ജനങ്ങളുടെ യഥാർഥത്തിലുള്ള പുരോഗതിയെ ലക്ഷ്യമാക്കിയായിരിക്കണം പ്രവർത്തിക്കുന്നത്.

### 2.1 കുട്ടനാടും ചാലിയാറും സൈലൻറ്വാലിയും

വികസനപ്രശ്നങ്ങളെക്കുറിച്ച് പഠനങ്ങൾ നടത്തുക മാത്രമല്ല ശാസ്ത്രസാഹിത്യ പരിഷത്ത് ചെയ്തിട്ടുള്ളത്. വികസനപ്രശ്ന

ങ്ങളെയും പരിസ്ഥിതി സന്തുലനപ്രശ്നങ്ങളെയും അശാസ്ത്രീയ മായ രീതിയിൽ കൈകാര്യം ചെയ്തതുമൂലം സാധാരണക്കാരായ ജന ങ്ങൾക്ക് അനുഭവിക്കേണ്ടിവരുന്ന ഗുരുതരമായ ബുദ്ധിമുട്ടുകൾ അധികൃതരുടെ ശ്രദ്ധയിൽപെടുത്താനും, ഇത്തരം അശാസ്ത്രീയ മായ സമീപനങ്ങൾക്കെതിരെ ബഹുജനപ്രക്ഷോഭങ്ങൾ വളർത്തിയെടു ക്കാനും ശാസ്ത്രസാഹിത്യ പരിഷത്തിന് കഴിഞ്ഞിട്ടുണ്ട്.

ബിർലയുടെ ഗ്വാളിയോർ റയൺസ് ഫാക്ടറിയിൽ നിന്ന്, പുറം തള്ളുന്ന വിഷദ്രാവകങ്ങൾ ചാലിയാർ പുഴയിലേക്ക് തള്ളിവിടുന്നതു മൂലം ഉണ്ടായിട്ടുള്ള ഗുരുതരമായ ജലമലിനീകരണ പ്രശ്നം മാവൂർ നിവാസികളുടെ ശ്രദ്ധയിൽപെടുത്താനും, അതിനെതിരെ ശക്ത മായ പൊതുജനാഭിപ്രായം സൃഷ്ടിച്ചെടുക്കാനും പരിഷത്തിന് കഴി ഞ്ഞിട്ടുണ്ട്. അതുപോലെ കുട്ടനാട്ടിലെ സാധാരണക്കാരായ തൊഴിലാളി കളും കർഷകരും അനുഭവിച്ചുവരുന്ന മലിനീകരണ പ്രശ്നങ്ങളെ ക്കുറിച്ച് പഠിക്കാനും, പ്രസ്തുതപ്രശ്നത്തിന്റെ ഗൗരവസ്വഭാവം ജനങ്ങളെബോധ്യപ്പെടുത്താനും പരിഷത്തിന് വലിയൊരു പരിധി വരെ സാധിച്ചിട്ടുണ്ട്. എറണാകുളം ആലപ്പുഴ വ്യവസായമേഖലയി ലെ മലിനീകരണപ്രശ്നങ്ങളും പരിഷത്തിന്റെ പഠനത്തിനു വിധേ യമായിട്ടുണ്ട്.

കുട്ടനാട്, ചാലിയാർ പ്രശ്നങ്ങളുടെ കാര്യത്തിൽ കൈക്കൊണ്ടിട്ടുള്ള അതേ നിലപാടുതന്നെയാണ്, സൈലൻറ്വാലി പ്രശ്നത്തിലും പരിഷത്തിനുള്ളത്. ഒരു വ്യത്യാസം മാത്രം. കുട്ടനാടിന്റെയും ചാലിയാറിന്റെയും കാര്യത്തിൽ സംഭവിച്ചുകഴിഞ്ഞദുരന്തങ്ങൾക്ക് പ്രതിവിധിയന്വേഷിക്കാനേ നിർവാഹമുള്ളൂ. സൈലൻറുവാലി പ്ര ശ്നത്തിൽ, സംഭവിക്കാനിരിക്കുന്ന ദുരന്തങ്ങൾ ഒഴിവാക്കാനുള്ള മാർഗ ങ്ങളാണ് പരിഷത്ത് മുന്നോട്ടു വയ്ക്കുന്നത്.

## 3.0 സൈലൻറ്വാലി–പ്രശ്നത്തിന്റെ കാതൽ

എന്താണ് സൈലൻറ്വാലി പദ്ധതിയെക്കുറിച്ചും അവിടത്തെകാടു കളെക്കുറിച്ചും ഉയർന്നുവന്നിട്ടുള്ള വിവാദങ്ങളുടെ കാതൽ?

പാലക്കാട് ജില്ലയിൽ, മണ്ണാർക്കാട്ടുനിന്ന് 45 കി.മീ വടക്കുമാറി ഭാരത പ്പുഴയുടെ പോഷകനദിയായ കുന്തിപ്പുഴയുടെ ഇരുവശങ്ങളിലുമായി സ്ഥിതിചെയ്യുന്ന 8952 ഹെക്ടർ റിസർവ്വനം അടങ്ങുന്ന പ്രദേശ മാണ് സൈലൻറ്വാലി. ഈ കാടുകൾക്ക്, നിരവധി പ്രത്യേകതകളു ള്ളതായി ശാസ്ത്രജ്ഞൻമാർ രേഖപ്പെടുത്തിയിട്ടുണ്ട്. മനുഷ്യരാശി ക്ക് അത്യന്തം ഉപയോഗപ്രദമായ അനേകം പരീക്ഷണനിരീക്ഷണങ്ങൾ ഈ കാടുകളെ അടിസ്ഥാനമാക്കി നടത്താൻ കഴിയുമെന്നും തൻമൂലം

സൈലൻറ്വാലി കാടുകളെക്കുറിച്ച് വിശദമായ പഠനങ്ങൾ നടന്ന കഴിയുന്നതുവരേക്ക് അതിന് നാശം വരുന്ന ആ അണക്കെട്ടുനിർമാണ പ്രവർത്തനങ്ങളിൽ ഏർപ്പെടരുതെന്നും ശാസ്ത്രജ്ഞൻമാർ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഇതിനുംപുറമെ, സൈലൻറ്വാലി കാടുകളുടെ നാശം അത് സ്ഥിതിചെയ്യുന്ന പ്രദേശങ്ങളുടെ ഭൂപ്രകൃതി, കാലാവസ്ഥ തുടങ്ങിയ ഘടകങ്ങളെ പ്രതികൂലമായി ബാധിക്കുമെന്നും അത് ജനജീവിതത്തിന് ഹാനികരമാവുമെന്നും ശാസ്ത്രജ്ഞൻമാർ പരിശോധനകളുടെയും മുന്നനുഭവങ്ങളുടെയും അടിസ്ഥാനത്തിൽ മുന്നറിയിപ്പു നൽകിയിട്ടുണ്ട്. ഇതാണ് ഒരു വശം.

മറുവശത്ത്, സൈലൻറ്വാലി കാടുകളുടെ ഹൃദയഭാഗത്തായി, കുന്തിപ്പുഴയിൽ ഒരണക്കെട്ടുനിർമിച്ച്, വിദ്യുച്ഛക്തി ഉൽപാദിപ്പിക്കാനുള്ള ഒരു പദ്ധതിയുമായി കേരളാ ഇലക്ട്രിസിററിബോർഡ് മുന്നോട്ടു വന്നിരിക്കയാണ്. പ്രസ്തുത ജല–വൈദ്യുത പദ്ധതി സംസ്ഥാനത്തെ വിദ്യുച്ഛക്തി ഉൽപാദനരംഗത്തിന് വമ്പിച്ച മുതൽക്കൂട്ടായിരിക്കുമെന്നും 10000 ത്തോളം ഹെക്ടർ സ്ഥലത്ത് ജലസേചനം നടത്താൻ അത് ഉപകരിക്കുമെന്നും അതിനാൽ ഉടനടിപദ്ധതി നടപ്പാക്കേണ്ടതാണെന്നും അവർ വാദിക്കുന്നു. പാലക്കാട്–മലപ്പുറം ജില്ലകളുടെ അവികസിതാവസ്ഥയ്ക്ക് പരിഹാരം കണ്ടെത്താൻ ഈ പദ്ധതി വളരെയേറെ സഹായകമാവുമെന്നും ഒരു വിഭാഗമാളുകൾ വാദിക്കുന്നുണ്ട്.

## 4.0 പരിഷത്തിൻെറ നിലപാട്

ഈ തർക്കത്തിൽ, ശാസ്ത്രസാഹിത്യ പരിഷത്ത് വ്യക്തമായ ഒരു നിലപാട് കൈക്കൊണ്ടിട്ടുണ്ട്. അത് ജനങ്ങളുടെ മുന്നിൽ അവതരിപ്പിച്ചിട്ടുമുണ്ട്. പരിഷത്ത് കൈക്കൊണ്ടിട്ടുള്ള നിലപാടിൻെറ പ്രധാന വശങ്ങൾ താഴെകൊടുക്കുന്നു.

a) ജീവശാസ്ത്രപരമായ പ്രത്യേകതകൾ

സൈലൻറ്വാലി കാടുകളുടെ ജീവശാസ്ത്രപരമായ പ്രത്യേകതകൾ വിശദമായിപഠിക്കാൻ കഴിയുന്നതുവരെ പ്രസ്തുത കാടുകൾക്ക് നാശം വരുത്തിവയ്ക്കുന്ന അണക്കെട്ടുനിർമാണപ്രവർത്തനം നിർത്തിവെക്കുകയും സൈലൻറ്വാലി പ്രദേശം സംരക്ഷിതമേഖലയായി പ്രഖ്യാപിക്കുകയും ചെയ്യണം.

b) പരിസ്ഥിതി കാലാവസ്ഥ

സൈലൻറ്വാലി കാടുകൾക്ക് സംഭവിക്കുന്ന നാശം, മണ്ണാർക്കാട് പ്രദേശത്തിൻെറ പരിസ്ഥിതിയേയും കാലാവസ്ഥയേയും

പ്രതികൂലമായിബാധിക്കാനും അങ്ങനെ ജനജീവിതത്തിന് ഹാനികരമായിത്തീരാനും സാധ്യതയുണ്ട് എന്ന ശാസ്ത്രജ്ഞൻമാരുടെ അഭിപ്രായം സംബന്ധിച്ച് വിശദമായ പഠനങ്ങൾ നടത്തിയേ മതിയാവൂ. ഇക്കാര്യം തദ്ദേശവാസികളെ പറഞ്ഞു മനസ്സിലാക്കണം.

ഇക്കാര്യങ്ങൾ വിശദമായി പഠിക്കാതെ, കണ്ണുമടച്ച് സൈലൻറ് വാലി കാടുകൾക്ക് യാതൊരു പ്രത്യേകതകളും ഇല്ല എന്നു വാദിക്കുന്നവരുണ്ട്. അതനുസരിച്ച് അണക്കെട്ടുനിർമിക്കുകയും അങ്ങനെ പ്രസ്തുത കാടുകൾ നശിക്കാൻ ഇടവരുത്തുകയും ചെയ്യുന്നത് തികച്ചും അശാസ്ത്രീയമായിരിക്കും. തിരുത്താനാവാത്ത ഒരു തെററായിരിക്കും അത്.

## പാലക്കാടു മലപ്പുറം ജില്ലകളുടെ വികസനം

സൈലൻറ് വാലി പദ്ധതിവന്നു കഴിഞ്ഞാൽ പാലക്കാട് —മലപ്പുറം ജില്ലകളുടെ അവികസിതാവസ്ഥയ്ക്ക് വമ്പിച്ചമാററമുണ്ടാകും എന്ന ധാരണ പരത്താൻ ശ്രമിക്കുന്നത് ജനവഞ്ചനയാണ്. യാഥാർഥ്യങ്ങൾ മറച്ചുവയ്ക്കലാണ്.

മണ്ണാർക്കാട് പ്രദേശത്തിൻെറ പ്രത്യേകിച്ചും, പാലക്കാട് —മലപ്പുറം ജില്ലകളുടെ പൊതുവിലും ഉള്ള വികസനത്തിൽ സൈലൻറ് വാലി പദ്ധതിക്ക് വഹിക്കാൻ കഴിയുന്ന പങ്ക് താരതമ്യേന നിസ്സാരമായിരിക്കും.

പാലക്കാട് മലപ്പുറം ജില്ലകളുടെ അവികസിതാവസ്ഥ, സൈലൻറ് വാലിപദ്ധതികൊണ്ട് പരിഹരിക്കാനാവില്ല. പ്രസ്തുത ജില്ലകളുടെ പിന്നോക്കാവസ്ഥ പരിഹരിക്കാൻ ജനങ്ങൾക്ക് യഥാർഥത്തിൽ ഉപകാരപ്രദമായ മററു പദ്ധതികൾ ഉടനടി നടപ്പാക്കണം. അവിടെ സ്ഥാപിക്കാൻ കഴിയുന്ന ചെറുകിട—വൻകിടവ്യവസായങ്ങളുണ്ട്. അവ അടിയന്തിരമായി സ്ഥാപിക്കാൻ വേണ്ടുന്ന നടപടികൾ കൈക്കൊള്ളണം. ഈ യാഥാർഥ്യം ജനങ്ങളെ ധരിപ്പിക്കാനും അതിൻെറ അടിസ്ഥാനത്തിൽ ബഹുജനാഭിപ്രായം സംഘടിപ്പിക്കാനുമാണ് പുരോഗമന ചിന്താഗതിക്കാരായ എല്ലാവിഭാഗമാളുകളും പരിശ്രമിക്കേണ്ടത്.

## വിദ്യുച്ഛക്തി ഉത്പാദന വിതരണ പ്രശ്നങ്ങൾ

സൈലൻറ്വാലി ജലവൈദ്യുതപദ്ധതി, സംസ്ഥാനത്തെ വിദ്യുച്ഛക്തി ഉത്പാദനരംഗത്തിന് പൊതുവെയും, മലബാർ പ്രദേശത്തെ

വിദ്യുച്ഛക്തി ഉത്പാദന രംഗത്തിന് പ്രത്യേകിച്ചും വലിയൊരു മുതൽക്കൂട്ടായിരിക്കും എന്നാണ് സംസ്ഥാന ഇലക്ട്രിസിററി ബോർഡിൻെറ പ്രധാന വാദം.

കഴിഞ്ഞകുറെ വർഷങ്ങളായി, വിദ്യുച്ഛക്തിബോർഡ് പിൻതുടർന്നുവരുന്ന വിദ്യുച്ഛക്തി ഉൽപ്പാദന–വിതരണനയത്തിനു സംഭവിച്ചിട്ടുള്ള ഗുരുതരമായ പാളിച്ചകളുടെ പശ്ചാത്തലത്തിൽ വേണം ഈ വാദത്തെ വിലയിരുത്താൻ. മലബാർ പ്രദേശത്തെ വൈദ്യുതിക്ഷാമവും വിതരണതകരാറുകളും വിദ്യുച്ഛക്തി ബോർഡിൻെറ തെററായ നയങ്ങൾ മൂലമുളവായ പ്രശ്നങ്ങളാണ്. തങ്ങളുടെ തെററായ നയങ്ങൾ ജനശ്രദ്ധയിൽ പെടാതിരിക്കുന്നതിനു വേണ്ടിയാണ്, ബോർഡ്, സൈലൻറ് വാലി പ്രശ്നത്തിൽ ഇത്രയേറെ തിടുക്കവും വാശിയും കാണിക്കുന്നത്.

ഈ വസ്തുത ഗൗരവപൂർവം കാണാനും തെററായ നയങ്ങൾ തിരുത്തുന്നതിനുമായി ഇലക്ട്രിസിററിബോർഡിനെ പ്രേരിപ്പിക്കാനും നമുക്കുകഴിയണം.

## c) ജലസേചനം

സൈലൻറ്വാലി പദ്ധതിമൂലം മണ്ണാർക്കാട് പ്രദേശത്ത് 10000 ത്തോളം ഹെക്ടർ സ്ഥലം പുതുതായി കൃഷിക്കുപയുക്തമാക്കാൻ കഴിയും എന്ന വാദം മുഖവിലയ്ക്കെടുക്കാവുന്നതല്ല. തികച്ചും സൈദ്ധാന്തികമായ കണക്കുകൾ മാത്രമാണ് ഈ വാദത്തിനാധാരം. മണ്ണാർക്കാട് പ്രദേശത്തിൻെറ ഭൂപ്രകൃതി, വൻകിടപദ്ധതികൾ ഉപയോഗിച്ചുള്ള കനാൽ ജലസേചനത്തിന് വഴങ്ങുന്നതല്ല എന്നാണ് പ്രഥമദൃഷ്ട്യാ മനസിലാവുന്നത്. മാത്രവുമല്ല, ജലസേചനരംഗത്ത്, നമ്മുടെ വൻകിട അണക്കെട്ടുകൾ വഹിച്ചിട്ടുള്ള പങ്ക് എല്ലായ്പ്പോഴും പെരുപ്പിച്ചുകാണിക്കാനുള്ള ശ്രമമാണ് നടന്നുവന്നിട്ടുള്ളത്. സൈലൻറുവാലി പദ്ധതിയുടെ കാര്യവും അതുതന്നെ.

ഈ പ്രദേശത്തിന് ഏററവും അനുയോജ്യമായ, ചെറുകിട കർഷകർക്ക് ഏററവും ഉപയുക്തമായ ജലസേചനസമ്പ്രദായങ്ങളാണ് ആവിഷ്കരിക്കേണ്ടത്. ഈ അടിസ്ഥാനത്തിൽ നോക്കുമ്പോൾ കിണറുകളും കുളങ്ങളും കുഴിച്ച് പമ്പുസെററുകൾ വഴി ജലസേചനസൗകര്യമുണ്ടാക്കാനുള്ള ചെറുകിട–ജലസേചനപദ്ധതികളാണ് ഈ പ്രദേശത്തിന് ഏററവും അനുയോജ്യം.

## 5.0 ജീവശാസ്ത്രപരമായ പ്രത്യേകതകൾ—വിവാദങ്ങൾ

സൈലൻറ്വാലി കാടുകളുടെ ജീവശാസ്ത്രപരമായ പ്രാധാന്യമെന്താണ്. ഈ പ്രാധാന്യങ്ങൾ മനുഷ്യരാശിക്ക് എപ്രകാരത്തിലാണ് ഉപകാരപ്രദമാവുക?

ഈ ചോദ്യങ്ങൾ സൈലൻറ്വാലി ചർച്ചയിൽ വളരെ പ്രാധാന്യത്തോടെ ഉയർന്നുവന്നിട്ടുണ്ട്. തൻമൂലം ഇവയെക്കുറിച്ച് അറിഞ്ഞേമതിയാകൂ.

### പ്രത്യേകതകളില്ല എന്ന വാദം

സൈലൻറ്വാലി കാടുകൾക്ക് യാതൊരു പ്രത്യേകതകളുമില്ല. പ്രസ്തുതകാടുകൾ നശിപ്പിക്കപ്പെടുന്നതുകൊണ്ട് യാതൊരു കുഴപ്പവുമില്ല. അതാണ് ഒരു കൂട്ടമാളുകളുടെ വാദം. ഇക്കൂട്ടർതന്നെ സമ്മതിക്കുന്ന ഒരു കാര്യമുണ്ട്. സൈലൻറ്വാലി കാടുകളെക്കുറിച്ച് വളരെ വിശദമായ പഠനങ്ങളൊന്നും തന്നെ നടന്നിട്ടില്ല എന്നതാണ് ആ കാര്യം. സൈലൻറ്വാലി കാടുകളെക്കുറിച്ച് വിശദമായ പഠനങ്ങൾ നടത്തിയാൽ ചില പ്രത്യേകതകളൊക്കെ കണ്ടേക്കുമെന്നും അക്കൂട്ടർ പറയുന്നുണ്ട്. വിശദമായ പഠനങ്ങൾ നടന്നുകഴിഞ്ഞിട്ടില്ല എന്ന് സമ്മതിക്കുന്നവർതന്നെ, സൈലൻറ്വാലി കാടുകൾക്ക് യാതൊരുവിധ പ്രത്യേകതകളും ഇല്ല എന്നു വാദിക്കുന്നതിൻെറ പൊരുളെന്താണ്? അതു മനസ്സിലാക്കാൻ പ്രയാസമാണ്. ഒന്നുകിൽ കണ്ണടച്ച് ഇരുട്ടാക്കാനുള്ള ശ്രമം. അല്ലെങ്കിൽ അന്ധത. രണ്ടിലൊന്നായിരിക്കും കാരണം. രണ്ടായാലും ശാസ്ത്രസാഹിത്യ പരിഷത്തിന് അത് അംഗീകരിക്കാനാവില്ല.

### 5.1 പ്രത്യേകതകളുണ്ടെന്ന വാദം

സൈലൻറ്വാലി കാടുകൾക്ക് സുപ്രധാനമായ പ്രത്യേകതകളുണ്ടെന്നു വാദിക്കുന്നവരുടെ വാദമുഖങ്ങളെന്തെല്ലാമാണ് ?

സൈലൻറ്വാലി കാടുകളെക്കുറിച്ച് വിശദമായ പഠനങ്ങളൊന്നും തന്നെ നടന്നിട്ടില്ല എന്ന കാര്യം അവരും സമ്മതിക്കുന്നുണ്ട്. പക്ഷെ, ഈ കാടുകളെക്കുറിച്ചു നടന്നിട്ടുള്ള വളരെ പരിമിതമായ പഠനങ്ങൾ പോലും സുപ്രധാനങ്ങളായ ചില പ്രത്യേകതകൾക്കു നേരെ വിരൽ ചൂണ്ടുന്നുണ്ടെന്നും, തൻമൂലം വിശദമായ പഠനങ്ങൾ നടക്കുന്നതുവരെക്ക് ഈ കാടുകൾക്ക് നാശം സംഭവിക്കുന്ന യാതൊരു പ്രവർത്തനവും നടത്തിക്കൂടാ എന്നുമാണ് അവർ വാദിക്കുന്നത്. സ്വാഭാവികമായും ഈ വാദമാണ് കൂടുതൽ ശാസ്ത്രീയം. ഈ വാദം ഉന്നയിക്കുകയും

അംഗീകരിക്കുകയും ചെയ്തിട്ടുള്ളവരാകട്ടെ, സൈലൻറ് വാലി കാടുകളുടെ ജീവശാസ്ത്രപരമായ പ്രത്യേകതകളെക്കുറിച്ച് ആധികാരികമായി അഭിപ്രായം പറയാൻവേണ്ട യോഗ്യതകളുള്ളവരുമാണ്. കേരളത്തിലെ കാടുകളെക്കുറിച്ച് വിശദമായ പഠനങ്ങൾ നടത്തിവരുന്ന പീച്ചിയിലെ കേരളാ ഫോറസ്ററ് റിസർച്ച് ഇൻസ്ററിററ്യൂട്ട് ജിയോളജിക്കൽ സർവേ ഓഫ് ഇന്ത്യ, സുവോളജിക്കൽ സർവേ ഓഫ് ഇന്ത്യ, ബൊട്ടാണിക്കൽ സർവേ ഓഫ് ഇന്ത്യ എന്നീ സ്ഥാപനങ്ങളും ലോകപ്രശസ്തജനിതക ശാസ്ത്രജ്ഞനായ ഡോ. എം. എസ്. സ്വാമിനാഥൻ, നാഷണൽ എൻവയൺമെൻറൽ ഫെലോ ആയ ഡോ. മാധവ് ഗാഡ്ഗിൽ എന്നിവരെല്ലാം ഇക്കൂട്ടത്തിൽപ്പെടുന്നു.

എന്തെല്ലാമാണ് സൈലൻറ് വാലികാടുകളുടെ ജീവശാസ്ത്രപരമായ പ്രത്യേകതകൾ

a) ഇന്ത്യയിലെ ഉഷ്ണമേഖലാ നിത്യഹരിതവൃഷ്ടിവനങ്ങളിൽ അവശേഷിക്കുന്ന സംരക്ഷണയോഗ്യവും ലക്ഷണയുക്തവുമായ ഒരേ ഒരു പ്രദേശം ഇതാണ്.

b) ഭൂതലത്തിലെ ഏററവും വൈവിധ്യമാർന്നതും സങ്കീർണവുമായ സസ്യജന്തുജാലങ്ങളുടെ ആവാസസ്ഥാനമാണ് ഉഷ്ണമേഖലാ നിത്യഹരിതവനങ്ങൾ. ഇവിടത്തെ സസ്യജന്തുജാലങ്ങളെക്കുറിച്ചുള്ള ഗവേഷണങ്ങൾ, മാനവരാശിക്ക് വമ്പിച്ച നേട്ടങ്ങൾ പ്രദാനം ചെയ്യും.

c) കഴിഞ്ഞ അഞ്ചുകോടിവർഷങ്ങളായി നിലനിന്നുവരുന്നതും മനുഷ്യരുടെ കാര്യമായ ഇട പെടലുകൾക്ക് വിധേയമാകാത്തതും ആയ ഒരു വന 'വ്യവസ്ഥ'യാണ് ഇത്. തൻമൂലം അതിപ്രധാനമായ അനേകം പരിണാമശാസ്ത്രപഠനങ്ങൾ നടത്താൻ ഈ പ്രദേശം സഹായകമാവും.

d) സൈലൻറ് വാലികാടുകളുടെ തനിമയാർന്ന ജൈവവ്യൂഹത്തിൽ പുതിയ പുതിയ സസ്യതരങ്ങൾ അവിരാമമായി ഉരുത്തിരിഞ്ഞുവരുന്നുണ്ട്. അമൂല്യമായ ഒരു ജീൻ കലവറയാണത്. മെച്ചപ്പെട്ട സങ്കരസസ്യങ്ങൾക്ക് രൂപം നൽകുന്നതിൽ ഇവയ്ക്കുവലിയ പങ്കുണ്ട്. സുപ്രധാനമായ ഔഷധസസ്യങ്ങളുടെ കലവറയും കൂടിയാണ് സൈലൻറ് വാലി.

e) ഭൂമുഖത്തുനിന്ന് അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്ന പക്ഷിമൃഗാദികൾ സൈലൻറ് വാലികാടുകളിലുണ്ട്. അവയെ സംരക്ഷിക്കുകയും അവയെക്കുറിച്ച് പഠനങ്ങൾ നടത്തുകയും ചെയ്യുന്നതുമൂലം ജീവശാസ്ത്രരംഗത്ത് നിരവധി നേട്ടങ്ങൾ കൈവരിക്കാനാകും.

വിശദമായ പഠനങ്ങൾ അത്യാവശ്യമാണെന്ന് വ്യക്തമാക്കുന്ന പ്രത്യേകതകളാണ് ഇവയെല്ലാം. ഈ പ്രത്യേകതകളുടെ പ്രാധാന്യവും അവയുടെ ഉപയോഗങ്ങളും മനസ്സിലാക്കാതിരിക്കുന്നത് അക്ഷന്തവ്യമായ അപരാധമാണ്. താൽക്കാലിക ലാഭത്തിനു വേണ്ടി പൊൻമുട്ടയിടുന്നതാറാവിനെ കൊന്നു കൂടാ.

മേൽപ്പറഞ്ഞ പ്രത്യേകതകൾ നിസ്സാരങ്ങളാണെന്നു ഘോഷിക്കുകയും സൈലൻറ് വാലികാടുകൾ നശിപ്പിക്കുന്നതിനെ എതിർക്കുന്നവർ തുളസിപ്പൂനുള്ളുന്നതിനേയും വാഴയില വെട്ടുന്നതിനെയും റബർ വെട്ടുന്നതിനെയും എതിർക്കാത്തതെന്താണെന്നും മററും ചോദിക്കുകയും ചെയ്യുന്നവർ മാനവപുരോഗതിയുടെയും ശാസ്ത്രബോധത്തിൻെറയും ശത്രുക്കളാണ്. കാടും തുളസിച്ചെടിയും തമ്മിലുള്ള വ്യത്യാസമറിയാത്തവരല്ല ഇത്തരം അഭിപ്രായങ്ങൾ പറയുന്നത് എന്നതാണ് ആശ്ചര്യം.

സൈലൻറ് വാലികാടുകൾ സംരക്ഷിക്കണം എന്നുവാദിക്കുന്നവരും അതിൻെറ ആവശ്യമില്ല എന്നു പ്രഖ്യാപിക്കുന്നവരും, ഒരു പോലെ, സമ്മതിക്കുന്ന കാര്യമാണ് പ്രസ്തുതകാടുകളെക്കുറിച്ച് വിശദമായ പഠനങ്ങൾ നടന്നിട്ടില്ല എന്നത്.

ഈ പരിതസ്ഥിതിയിൽ, സൈലൻറ് വാലികാടുകളെക്കുറിച്ച് കൂലങ്കുഷമായ ജീവശാസ്ത്രപഠനങ്ങൾ നടക്കുന്നതുവരെക്ക്, അവിടെ അണക്കെട്ടുനിർമിച്ച് കാട് നശിപ്പിക്കരുത് എന്നു പറയുന്നത് തികച്ചും ശാസ്ത്രീയമാണ്. അതുതന്നെയാണ് ശാസ്ത്രസാഹിത്യപരിഷത്ത് പറയുന്നതും.

## 6.0 മഴ, കാട്, കാലാവസ്ഥ, ഭൂപ്രകൃതി

സൈലൻറ് വാലി പദ്ധതി വന്നാൽ ആ പ്രദേശത്തിൻെറ പരിതസ്ഥിതിയിൽ യാതൊരു പ്രത്യാഘാതങ്ങളുമുണ്ടാവില്ല എന്നു പ്രഖ്യാപിക്കുന്ന ചിലരുണ്ട്. അവർ ഉന്നയിക്കുന്നവാദഗതികൾ യഥാർഥപ്രശ്നങ്ങളുമായി ബന്ധമില്ലാത്തവയാണു് എന്നതാണു് പരമാർഥം.

കാടുകൾ കൊണ്ട് മനുഷ്യന് എന്തെല്ലാം പ്രയോജനങ്ങളാണുള്ളത്.

a) കാലാവസ്ഥയിൽ പ്രത്യേകിച്ച് അന്തരീക്ഷതാപനില, മഴയുടെ വിതരണം ഭൂതലത്തിലെ ശുദ്ധജല ലഭ്യത എന്നിവയിൽ വനങ്ങൾ നിർണായകമായ പങ്ക് വഹിക്കുന്നുണ്ട്.

b) മഴകൂടുതൽ ലഭിക്കുന്ന പ്രദേശങ്ങളിൽ മാത്രമേ മഴക്കാടുകൾ വളരൂ എന്നതുപോലെതന്നെ, അവയുടെ വെള്ളം ഒപ്പിയെടുക്കുന്ന മണ്ണും നിബിഡമായ സസ്യശരീരം പുറത്തേക്കുവിടുന്ന നീരാവിയും കാരണം മഴക്കാടുകൾ ഉള്ള സ്ഥലങ്ങളിൽ മൺസൂൺ വാതങ്ങളില്ലാതെ തന്നെ അധികമായി മഴപെയ്യുന്നു.

c) മഴ നിലത്തുവീണശേഷം, വെള്ളത്തിൻെറ കടലിലേക്കുള്ള മടക്കയാത്രയെ തടഞ്ഞുനിറുത്തുന്നതിൽ വനങ്ങൾക്കുള്ള പങ്ക് സുപ്രധാനമാണ്. വനങ്ങൾക്കുമാത്രമേ മണ്ണുണ്ടാക്കാനാവൂ. ഈ മണ്ണ് വനങ്ങളിലെ അടുക്കടുക്കായുള്ള ഇലകളുടെആവരണത്താൽ, കടുത്ത വെയിലിൽ നിന്നും കനത്ത മഴയിൽ നിന്നും പരിരക്ഷിക്കപ്പെടുന്നു. ഈ മണ്ണിന് അതിൻെറ ഉപരിതലത്തിലെത്തുന്ന മഴവെള്ളം കുത്തിയൊലിച്ചു പോകാതെ വലിച്ചെടുത്ത് സൂക്ഷിക്കാൻ കഴിയും. ഈ ജലമാണ്, ആഴത്തിലേയ്ക്കിറങ്ങി ഭൂഗർഭ ജലത്തിന് ജൻമം കൊടുക്കുന്നതും നദികൾക്ക് ജൻമം കൊടുക്കുന്നതും.

തൻമൂലം, വനങ്ങളുടെ നാശം, പ്രത്യേകിച്ചും സൈലൻറ് വാലിപോലെ, കുന്നിൻചെരുവുകളിൽ സ്ഥിതി ചെയ്യുന്ന വനങ്ങളുടെ നാശം, കാലാവസ്ഥയിൽ (weather) ദൂരവ്യാപകമായ മാററങ്ങളുണ്ടാക്കും. ഇത് മനുഷ്യന് ഒരിക്കലും തിരുത്താനായെന്നുവരില്ല. വനങ്ങളും കാലാവസ്ഥയും ഭൂപ്രകൃതിയും തമ്മിലുള്ള ബന്ധങ്ങളെക്കുറിച്ച് വിശദമായി പഠിക്കാതെനൊരുങ്ങാതെ, ''മഴമൂലമാണ് കാടുകളുണ്ടാകുന്നത്. കാടു മഴയും തമ്മിൽ ബന്ധമില്ല'' എന്നു പ്രസ്താവിക്കുന്നവർ ആരായാലും, അവർ ശാസ്ത്രീയമായി ചിന്തിക്കുന്നവരല്ല. ഈ വാദത്തിൻെറ ഏററവും അപകടകരമായ വശം ഉള്ളകാടുകൾ തന്നെ തൽപ്പരകക്ഷികൾക്ക് കയ്യേറി നശിപ്പിക്കുവാൻ പ്രേരണയും സാധ്യതയും നൽകുന്നു എന്നതാണത്. മഴയും കാടുകളും തമ്മിലുള്ള പ്രത്യക്ഷബന്ധത്തെക്കുറിച്ചുള്ള പഠനങ്ങൾ ഇപ്പോഴും നടക്കുകയാണ് എന്നതു ശരിതന്നെ. പക്ഷെ മഴയും കാടുകളും തമ്മിലുള്ള പരോക്ഷമായ അനേകം ബന്ധങ്ങൾ സാധാരണകാർക്കുപോലും വ്യക്തമായി അറിയാവുന്നതാണ്. കാടും കാലാവസ്ഥയും തമ്മിലോ കാടും ഭൂപ്രകൃതിയും തമ്മിലോ യാതൊരു ബന്ധവും ഇല്ല എന്ന് ജനങ്ങളെ തെററിദ്ധരിപ്പിക്കുന്നതിനുപകരം, സൈലൻറ്വാലികാടുകളുടെ നാശം ആപ്രദേശത്തെ ഭൂപ്രകൃതിയെയും അതിലുപരിജന ജീവിതത്തെയും എങ്ങിനെ പ്രതികൂലമായി ബാധിക്കും എന്നു പഠിക്കുകയും അത്തരം കാര്യങ്ങളെക്കുറിച്ച് സാധാരണക്കാരായ ജനങ്ങളെ ബോധവാൻമാരാക്കുകയുമാണ് വേണ്ടത് എന്നാണ് പരിഷത്തിൻെറ അഭിപ്രായം.

d) ഈ കാടുകളുടെ നാശം മണ്ണാർക്കാട് പ്രദേശത്ത് അനിയന്ത്രിതമായ വെള്ളപ്പൊക്കവും വേനൽക്കാലത്ത് രൂക്ഷമായ വരൾച്ചയും സൃഷ്ടിക്കാൻ ഇടയുണ്ടാക്കുമെന്നു ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്. ഇതേക്കുറിച്ചും വിശദമായ പഠനങ്ങൾ നടത്തിയേ മതിയാകൂ.

## 7.0 പദ്ധതി നടപ്പാക്കുന്നതുകൊണ്ട് കാടിന് യാതൊരു നാശവും സംഭവിക്കില്ല എന്ന വാദത്തിന്റെ പൊള്ളത്തരം

സൈലന്റ്‌വാലികാടുകളുടെ മൊത്തം വിസ്തീർണ (8952 ഹെക്ടർ) ത്തിന്റെ ചെറിയൊരു ഭാഗം മാത്രമേ (830 ഹെക്ടർ) പദ്ധതി വരുന്നതുകൊണ്ട് മുങ്ങിപ്പോവുകയുള്ളൂ; അതുകൊണ്ട് സൈലന്റ്‌വാലികാടുകൾക്ക് യാതൊരു കുഴപ്പവുമുണ്ടാവുകയില്ല; പദ്ധതിയുടെ പ്രവർത്തനം കഴിഞ്ഞാൽ, ആപ്രദേശത്ത് കാര്യമായ തോതിൽ മനുഷ്യവാസമുണ്ടാവുകയില്ല; പദ്ധതിപ്രദേശമൊഴിച്ചുള്ള വനഭാഗത്തേക്ക് മനുഷ്യർ പ്രവേശിക്കുന്നതും മറ്റും തടയാൻ നിയമനിർമാണം നടത്തിയാൽ മതിയാകും എന്നിങ്ങനെയുള്ള വാദങ്ങളും ചിലർ ഉന്നയിക്കുന്നുണ്ട്.

മനുഷ്യന്റെ മൊത്തം ശരീരത്തിന്റെ വലിപ്പവുമായി താരതമ്യപ്പെടുത്തുമ്പോൾ ഹൃദയത്തിന് നിസ്സാരമായ വലിപ്പമേ ഉള്ളൂ എന്നും തൻമൂലം, ഹൃദയം നശിപ്പിക്കുന്നതുകൊണ്ട് ശരീരത്തിന് കാര്യമായ കുഴപ്പങ്ങളൊന്നും ഉണ്ടാവുകയില്ലെന്നും വാദിക്കുന്നതിന് തുല്യമാണ് ഇക്കൂട്ടരുടെ നിലപാട്.

കാരണം, പദ്ധതി വരുന്നതുകൊണ്ട് മുങ്ങിപ്പോകുന്ന വനഭാഗങ്ങൾ സൈലന്റ്‌വാലി കാടുകളുടെ കാലാവസ്ഥ, ഭൂപ്രകൃതി എന്നിവയെ നിയന്ത്രിക്കുന്നതിൽ ഗണ്യമായ പങ്കുവഹിക്കുന്നുണ്ട്. സൈലന്റ്‌വാലി റിസർവിന്റെ ഹൃദയഭാഗത്തെ ഏററവും സങ്കീർണവും വൈവിധ്യവുമാർന്ന ജന്തു-സസ്യസമ്പത്തുകളാണ് വിനാശത്തിനു വിധേയമാകാൻ പോകുന്നത്. പദ്ധതി വരുന്നതുമൂലം മുങ്ങിപ്പോകുന്ന പ്രസ്തുത വനപ്രദേശം നദീതടത്തിലൂടെ അണക്കെട്ടു മുതൽ ഉള്ളിലേക്ക് 6 കി. മീററാളം വ്യാപിച്ചിരിക്കുന്നു. താരതമ്യേന നിരപ്പായ താഴ്‌വാരത്തിലെ ഇടതൂർന്ന കാടുകളെല്ലാം നഷ്ടപ്പെടും. ഈ കാടുകളാണ് സൈലന്റ് വാലിയുടെ കാലാവസ്ഥയെ നിയന്ത്രിക്കുന്നത്.

b) കാടിന്റെ ഒരു ഭാഗം വെള്ളത്തിൽ മുങ്ങുന്നതോടെ കുറേ ജൈവസമ്പത്ത് നശിക്കും. ഇതുമൂലം സുപ്രധാനമായ പല ജൈവശൃംഖലകളും തകർക്കപ്പെട്ടേക്കാം. അങ്ങിനെ വരുമ്പോൾ സൈലന്റ് വാലിക്കാടുകളുടെ തനിമ നശിക്കാൻ കാരണമാകും.

c) ഇത്രയും കാലമായി കാര്യമായ മനുഷ്യപ്രവർത്തനങ്ങളിൽ നിന്ന് സ്വതന്ത്രമായി നിൽക്കാൻ കഴിഞ്ഞ ആ വനങ്ങൾക്കുള്ളിൽ അണക്കെട്ട് ജലാശയം എന്നീ കൃത്രിമഘടകങ്ങൾ കൂട്ടിച്ചേർക്കപ്പെടുന്നതോടെ പരിണാമപ്രക്രിയയുടെ പ്രത്യേകതകൾ നശിക്കുന്നു.

d) നദീതീരത്തോടു ചേർന്നുകിടക്കുന്ന സസ്യജാലങ്ങൾ സൈലൻറു വാലിക്കാടുകളുടെ സവിശേഷവും സൂക്ഷ്മവുമായ ജൈവസംതുലനത്തിലെ മുഖ്യഘടകങ്ങളാണ്. ഈ പ്രദേശം മുങ്ങുന്നതോടെ സുപ്രധാനമായ പല ഭക്ഷ്യശൃംഖലകളും തകരും.

ഈ പ്രശ്നങ്ങൾ, ഗൌരവപൂർവം കണക്കിലെടുത്തതിനുശേഷമാണ്, സൈലൻറുവാലി പദ്ധതി നടപ്പാക്കിക്കൊണ്ട്, സൈലൻറ്വാലി കാടുകൾ സംരക്ഷിക്കാമെന്ന വാദഗതി അശാസ്ത്രീയവും അപ്രായോഗികവുമാണെന്ന് ശാസ്ത്രസാഹിത്യപരിഷത്ത് ചൂണ്ടിക്കാണിച്ചത്. ഇതിനും പുറമെ, പദ്ധതി പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട് സൈലൻറ്വാലി വനാന്തരത്തിൽ താമസിപ്പിക്കേണ്ടിവരുന്ന അനേകായിരം മനുഷ്യരുടെ ചെറുതും വലുതുമായ സമ്മർദങ്ങളുടെ കാര്യവും കണക്കിലെടുക്കേണ്ടതുണ്ട്. നിയമനിർമാണംകൊണ്ട് തടയാനാവാത്ത ഇത്തരം ചെറുതും വലുതുമായ സമ്മർദങ്ങൾ കാടിൻെറ ഘടനയിൽ വമ്പിച്ച മാററങ്ങളുണ്ടാക്കും. തീർച്ച.

## 8.0 സൈലൻറ്വാലിയും സംസ്ഥാനത്തെ വൈദ്യുതി ഉത്പാദന–വിതരണനയവും

സൈലൻറ്വാലി ജലവൈദ്യുതപദ്ധതി, കേരളത്തിൻെറ വിദ്യുച്ഛക്തി ഉത്പാദനരംഗത്തിനു പൊതുവിലും മലബാർ പ്രദേശത്തിനു പ്രത്യേകിച്ചും വളരെയേറെ ഉപകാരപ്രദമായിത്തീരുമെന്നും, മണ്ണാർക്കാട് പ്രദേശത്ത് വിദ്യുച്ഛക്തി എത്തിക്കുന്നതിനും മലബാർ പ്രദേശത്ത് പൊതുവിൽ അനുഭവപ്പെട്ടു വരുന്ന വോൾട്ടേജില്ലായ്മ, സ്ഥിരതയില്ലായ്മ എന്നീ പ്രശ്നങ്ങൾ പരിഹരിക്കാൻ അത്യന്താപേക്ഷിതമാണെന്നും, കേരള വിദ്യുച്ഛക്തിബോർഡ് അവകാശപ്പെട്ടു വരുന്നുണ്ട്.

ഈ അവകാശവാദങ്ങളെ, കഴിഞ്ഞ കുറേ കാലമായി വിദ്യച്ഛക്തി ബോർഡ് ആവിഷ്കരിച്ചു നടപ്പാക്കിവരുന്ന പദ്ധതികൾക്ക് സംഭവിച്ചിട്ടുള്ള പാളിച്ചകളുടെ അടിസ്ഥാനത്തിലേ വിലയിരുത്താനാവൂ എന്ന് പരിഷത്ത് കരുതുന്നു.

a) വിദ്യുച്ഛക്തി ഉത്പാദന–വിതരണ രംഗങ്ങളിൽ വിദ്യുച്ഛക്തി ബോർഡ് പിന്തുടർന്നുവരുന്ന 'കച്ചവട'നയം നമ്മുടെ സംസ്ഥാനത്തിൻെറ യഥാർത്ഥത്തിലുള്ള വികസനത്തിന് സഹായകമാവുകയില്ല. പ്രസ്തുത നയം മാററിയേ മതിയാവൂ.

b) മലബാർ പ്രദേശത്ത് പ്രത്യേകിച്ചും കേരളത്തിൻെറ മററു പല ഭാഗങ്ങളിലും ഇതുവരെ വിദ്യുച്ഛക്തി എത്തിക്കാൻ കഴിയാതിരുന്നതു മുഖ്യമായും ബോർഡിൻെറ തെററായ വൈദ്യുത ഉത്പാദനവിതരണനയം മൂലമാണ്. വൈദ്യുതി ഉത്പാദനത്തിനുള്ള വൻകിട പദ്ധതികൾ ആവിഷ്കരിക്കുന്നതോടൊപ്പം, ഫലപ്രദമായ വിതരണസംവിധാനങ്ങൾ ഏർപ്പെടുത്താൻ കൂടി കഴിഞ്ഞാലേ വൈദ്യുതി യഥാർത്ഥത്തിലുള്ള വികസനത്തിന് ഉപകരിക്കൂ.

c) കേരളത്തിൽ വിദ്യുച്ഛക്തി ആവശ്യത്തിലധികമുണ്ട് എന്ന ധാരണ പരത്തിക്കൊണ്ട്, അയൽസംസ്ഥാനങ്ങളായ കർണാടകത്തിനും തമിഴ്നാടിനും വൈദ്യുതി കച്ചവടം ചെയ്യുന്ന നയമാണ് ബോർഡ് സ്വീകരിച്ചത്. അതേസമയം സംസ്ഥാനത്തെ ആളോഹരി വൈദ്യുത ഉപഭോഗം (100 യൂണിററ്) തമിഴ്നാട്ടിലേതിനെക്കാൾ കുറവാണ് (170 യൂണിററ്) എന്ന വസ്തുത ബോർഡ് മറച്ചുവച്ചു.

ഇപ്പോഴാകട്ടെ വിദ്യുച്ഛക്തി വിതരണ സമ്പ്രദായം പരിഷ്ക്കരിക്കാനും വ്യാപിപ്പിക്കാനും മുൻതൂക്കം കൊടുക്കുന്നകാര്യം ചൂണ്ടിക്കാണിക്കുമ്പോൾ, സൈലൻറ്വാലിപദ്ധതി നിർമിക്കാത്തതുമൂലം കേരളത്തിലെ വിദ്യുച്ഛക്തി ഉത്പാദനമാകെ തകരാറിലാവാൻ പോവുകയാണ് എന്ന ഭീതി പരത്താനാണ് ബോർഡ് ശ്രമിക്കുന്നത്.

d) മണ്ണാർക്കാട്ടുപ്രദേശത്തും പാലക്കാട് മലപ്പുറം ജില്ലകളുടെ മററ് ചില ഭാഗങ്ങളിലും വിദ്യുച്ഛക്തി എത്തിക്കുന്നതിന് സൈലൻറ്വാലി പദ്ധതി കൂടിയേ തീരൂ എന്ന വാദം വാസ്തവവിരുദ്ധമാണ്. സൈലൻറ്വാലി പദ്ധതി നിർമിക്കുന്നതിനു വേണ്ടിവരുന്ന 10 ഓ 12 ഓ കൊല്ലത്തേക്ക്, മേൽപ്പറഞ്ഞ പ്രദേശങ്ങളിലെ ജനങ്ങൾക്ക് വിദ്യുച്ഛക്തി നൽകേണ്ടതില്ല എന്ന ബോർഡിൻെറ നയം ജനവിരുദ്ധമാണ്.

ഇപ്പോൾത്തന്നെ, ഇടുക്കിയിൽനിന്ന , പാലക്കാട് ജില്ലയും കടന്ന് കർണാടകത്തിലേക്ക് വിദ്യുച്ഛക്തി വിൽക്കാൻ ബോർഡിന് സംവിധാനങ്ങളുണ്ട്. ഇടുക്കിയിൽനിന്ന് 220 KV ട്രാൻസ്മിഷൻ ലൈനുകൾ വലിച്ച് ഉടനടി മലബാറിലെയും പ്രത്യേകിച്ച് മണ്ണാർക്കാട്ടെയും ജനങ്ങൾക്ക് വിദ്യുച്ഛക്തി എത്തിക്കണം എന്നാണ് പരിഷത്ത് പറയുന്നത്. 10 കോടി രൂപാ മുടക്കി, രണ്ടു വർഷംകൊണ്ട് ഇക്കാര്യം നടത്താവുന്നതേ ഉള്ളൂ.

മലബാറിലെ ജനങ്ങൾക്ക് ഇത്രയുംകാലമായി വൈദ്യുതി നിഷേധിക്കപ്പെട്ടത് ഏതു കാരണത്താലാണെന്ന് നമ്മുടെ ജനങ്ങളെ ധരിപ്പിച്ചേ മതിയാവൂ. അത് സൈലൻറ്വാലി പദ്ധതിയുടെ അഭാവം മൂലമാണ് എന്ന കള്ളപ്രചരണത്തെ എതിർത്തേ മതിയാവൂ.

## 8.1 കല്കരിനിലയം

സൈലൻറ്വാലി പ്രദേശം സംരക്ഷിക്കണമെന്നു വാദിക്കുന്ന പരിഷത്ത്, കൂടുതൽ പരിസരമലിനീകരണമുണ്ടാക്കുന്ന കല്കരിതാപവൈദ്യുതനിലയം സ്ഥാപിക്കണം എന്നു വാദിക്കുന്നത് ശാസ്ത്രീയമാണോ എന്നു ചോദിക്കുന്നവരുണ്ട്. ഇതേക്കുറിച്ചും ചില കാര്യങ്ങൾ വ്യക്തമാക്കേണ്ടതുണ്ട്. താപവൈദ്യുതനിലയം സ്ഥാപിക്കുന്നതു സംബന്ധിച്ച് പരിഷത്ത് മുന്നോട്ടു വച്ചിട്ടുള്ള നിർദേശങ്ങളെ, കൽപിച്ചുകൂട്ടി വളച്ചൊടിക്കാനാണ് വിദ്യുച്ഛക്തിബോർഡ് ശ്രമിച്ചിട്ടുള്ളത്.

a) അണുവൈദ്യുതനിലയം സ്ഥാപിക്കണമെന്ന് പരിഷത്ത് വാദിക്കുന്നു എന്ന് ജനങ്ങളെ തെററിദ്ധരിപ്പിക്കാൻ വിദ്യുച്ഛക്തി ബോർഡ് ശ്രമിക്കുന്നുണ്ട്. പരിഷത്ത് ഒരിക്കലും അണുവൈദ്യുതനിലയങ്ങൾ സ്ഥാപിക്കണമെന്ന് സൂചിപ്പിക്കുകപോലും ചെയ്തിട്ടില്ല.

b) കല്കരി കത്തിക്കുന്ന താപവൈദ്യുതനിലയങ്ങൾ സ്ഥാപിക്കുന്നതു സംബന്ധിച്ച് പരിഷത്ത് മുന്നോട്ടുവച്ചിട്ടുള്ള ഈ നിർദേശത്തിന്റെ എല്ലാ വശങ്ങളും ചർച്ച ചെയ്യുന്നതിനു പകരം, ചില കാര്യങ്ങൾ മറച്ചുവച്ചുകൊണ്ട് കുപ്രചരണങ്ങൾ നടത്താനാണ് ബോർഡിന്റെ ശ്രമം.

കേരളത്തിന്റെ ദീർഘകാല ഊർജാവശ്യങ്ങൾ വിശദമായി പഠിച്ചതിന്റെ ഫലമായി, നാം എത്രയൊക്കെ വേണ്ടെന്നു കരുതിയാലും 15 വർഷങ്ങൾക്കപ്പുറം താപവൈദ്യുതിയെ ആശ്രയിക്കാതിരിക്കാൻ കഴിയില്ല എന്ന് വ്യക്തമായിട്ടുണ്ട്. ഈ അടിസ്ഥാനത്തിലാണ്, സൈലന്റ് വാലി പദ്ധതി വേണ്ടെന്നു വയ്ക്കുകയാണെങ്കിൽ, കേരളത്തിൽ ഒരു താപവൈദ്യുതിനിലയം (കല്കരി) സ്ഥാപിക്കാൻ വേണ്ട എല്ലാ ചെലവും കേന്ദ്രഗവൺമെന്റ് വഹിക്കാമെന്ന നിർദേശം പരിഗണിക്കാവുന്നതാണെന്ന് പരിഷത്ത് പറഞ്ഞത്. എണ്ണയുടെ വിലയും അണുശക്തിയുടെ അനേകം തകരാറുകളും കണക്കിലെടുക്കുമ്പോൾ നമുക്ക് അനുയോജ്യമായത് കല്കരി താപനിലയങ്ങളാണ്. ജലവൈദ്യുതകേന്ദ്രങ്ങൾ സ്ഥാപിക്കാനുള്ള സാദ്ധ്യത കുറഞ്ഞു കുറഞ്ഞു വരികയാണ്. ഏറിയാൽ 15 വർഷത്തേക്കുകൂടി വേണ്ട ജലവൈദ്യുത സാദ്ധ്യതകളേ നമുക്കുള്ളൂ. അതുകൊണ്ട് ഇപ്പോൾത്തന്നെ ഒരു കല്കരി താപനിലയം നിർമിക്കാനുള്ള നടപടികൾ സ്വീകരിക്കുകയാണെങ്കിൽ നമ്മുടെ സാങ്കേതിക വിദഗ്ധൻമാർക്ക് അവശ്യം വേണ്ട പ്രവർത്തനപരിചയം ലഭിക്കാൻ അത് സഹായകമാവും. ഇതാണ് പരിഷത്തിന്റെ നിലപാട്. ഈ നിലപാട് ശരിക്കും മനസിലാക്കാതെ പരിഷത്ത് താപവൈദ്യുതിക്കുവേണ്ടി വാദിക്കുന്നു എന്നു പറയുന്നത് കഥയറിയാതെ ആട്ടം കാണലാണ്.

## 9.0 മററുതർക്കങ്ങളും അർഥമില്ലാത്ത ചില ആരോപണങ്ങളും

### 9.1 മരംവെട്ടുകാരും കഞ്ചാവുകൃഷിക്കാരും

സൈലന്റ്വാലി വനം സംരക്ഷിക്കണം എന്നു വാദിക്കുന്നവർ മരം കൊള്ളക്കാരുടെയും കഞ്ചാവുകൃഷിക്കാരുടെയും സഹായികളാണ് എന്നൊരു ആരോപണമാണ് ചിലർ ഉന്നയിക്കുന്നത്. ഇക്കാര്യത്തിൽ

പരിഷത്തിന്റെ നിലപാട് വ്യക്തമാണ്. ഇത്തരത്തിലുള്ള കള്ളക്കച്ച വടക്കാരെയും മററുസ്ഥാപിത, സ്വകാര്യതാൽപര്യക്കാരെയും സൈലൻറ് വാലികാടുകളിൽനിന്നു മാത്രമല്ല, മറെറല്ലാകാടുകളിൽ നിന്നും തുരത്തുകതന്നെ വേണം. പക്ഷെ മിക്കപ്പോഴും, ഇക്കൂട്ടർക്കെതിരെ ശക്തമായ നടപടികളെടുക്കാൻ ബാധ്യസ്ഥരായവർ തന്നെ, അവർക്കു കൂട്ടുനിൽക്കുന്നതായി കാണുന്നതെന്തുകൊണ്ടാണ് എന്ന് വ്യക്തമാവുന്നില്ല. സൈലൻറ്വാലി വനങ്ങളിലെ മരങ്ങളുടെ ചുമതല വഹിക്കുന്ന പ്രോജക്ററ് അധികൃതരും മററധികാരികളും, വനം കൊള്ളക്കാർക്കെതിരെ ശക്തമായ നടപടികൾ സ്വീകരിക്കുന്നതിനുപകരം, വനംകൊള്ളയുടെ പടങ്ങൾ പ്രസിദ്ധീകരിച്ച് സായൂജ്യം നേടുന്നതെന്തുകൊണ്ട്?

## 9.2 ടാസ്ക്ഫോഴ്സ് റിപ്പോർട്ട്, വിദേശഏജൻസികൾ

പശ്ചിമഘട്ടത്തിന്റെ പരിസ്ഥിതി സംതുലനത്തെക്കുറിച്ച് പഠിക്കാൻ നിയോഗിക്കപ്പെട്ട ടാസ്ക്ഫോഴ്സാണ്, ആദ്യമായി സൈലൻറ്വാലി സംരക്ഷണത്തെക്കുറിച്ച് പറഞ്ഞതെന്നും, അവർ സ്ഥാപിത താൽപര്യക്കാരായ ചില വിദേശഏജൻസികളുടെ നിർദേശാനുസരണമാണ് റിപ്പോർട്ട് തയ്യാറാക്കിയതെന്നും തൻമൂലം സൈലൻറ് വാലി വനം സംരക്ഷിക്കണമെന്നു വാദിക്കുന്നവർ വിദേശഏജൻസികളുടെ ഏജൻറൻമാരാണെന്നുമാണ് ചിലർ വാദിച്ചു ഫലിപ്പിക്കുന്നത്. ഇതു സംബന്ധിച്ച് പരിഷത്തിന്റെ നിലപാട് താഴെപറയുന്നു.

a) ശാസ്ത്രസാഹിത്യപരിഷത്ത് വിദേശഏജൻസികളുമായി കൂട്ടുകൂടുന്നു എന്നുവാദിക്കുന്നവർ സ്വയം പരിഹാസ്യമാവുകയാണ്. അവരോട് ഞങ്ങൾക്ക് ഇത്രയേ അഭ്യർഥിക്കാനുള്ളു. പരിഷത്തിന്റെ മുൻകാലപ്രവർത്തനങ്ങളെക്കുറിച്ചും പരിഷത്തും ജനങ്ങളും തമ്മിലും പരിഷത്തും മററു പുരോഗമന പ്രസ്ഥാനങ്ങളും തമ്മിലുമുള്ള ബന്ധത്തെക്കുറിച്ചും പഠിക്കാനും മനസ്സിലാക്കാനും തയ്യാറാകൂ.

b) സൈലൻറ്വാലി പ്രശ്നത്തിൽ ശാസ്ത്ര സാഹിത്യപരിഷത്ത് സ്വന്തമായ ഒരുനിലപാട് കൈക്കൊണ്ടത് നേരത്തെ സൂചിപ്പിച്ച ടാസ്ക് ഫോഴ്സിന്റെ റിപ്പോർട്ടിനെ ആധാരമാക്കിയല്ല. അതുകൊണ്ട് ടാസ്ക്ഫോഴ്സ് റിപ്പോർട്ടിന്റെ ഗുണദോഷങ്ങളെ ന്യായീകരിക്കേണ്ട ബാധ്യതയും പരിഷത്തിനില്ല. പരിഷത്ത് ഈ പ്രശ്നത്തിൽ വ്യക്തമായ ഒരു നിലപാട് കൈക്കൊണ്ടത് K F R I തയ്യാറാക്കിയ റിപ്പോർട്ടിന്റെയും പരിഷത്തിലെ ചില ശാസ്ത്രജ്ഞൻമാർ നടത്തിയ പഠനഫലങ്ങളുടെയും അടിസ്ഥാനത്തിലാണ്.

c) സൈലന്റ്‌വാലി കാര്യത്തിലെന്നല്ല, മറ്റേതു കാര്യത്തിലായാലും, വിദേശഏജൻസികളുടെ ഇടപെടലുകൾ കർശനമായി തടയുക തന്നെവേണം. പരിഷത്തിനെ സംബന്ധിച്ചിടത്തോളം ഇക്കാര്യത്തിൽ യാതൊരുവിധ സംശയങ്ങളുമില്ല. അതുകൊണ്ടു തന്നെയാണ്, നമ്മുടെ ഔഷധരംഗത്തെ വിദേശകുത്തകകളുടെ ഇടപെടലുകൾക്കെതിരെ ശക്തമായി പ്രചരണം നടത്താൻ പരിഷത്ത് തയ്യാറായതും.

യാഥാർത്ഥ പ്രശ്നങ്ങളെ മറച്ചുവയ്ക്കുന്നതിനുവേണ്ടി, ''വിദേശ ഏജൻസികൾ വരുന്നു'' എന്ന അലമുറകൂട്ടുകയല്ല വേണ്ടത്.

നിർദിഷ്ട ടാസ്ക് ഫോഴ്സിന്റെ ശുപാർശകളിലുന്നയിച്ചിട്ടുള്ള 17 ഉപാധികളുടെ പിന്നിൽ സംരക്ഷണം കണ്ടെത്തിയിട്ടുള്ളത് വിദ്യുച്ഛക്തി ബോർഡും പദ്ധതി അനുകൂലികളുമാണ്. പരിഷത്താണ് ഈ അശാസ്ത്രീയവും അപ്രയോഗികവുമായ ഉപാധികളെ ആദ്യമായി എതിർത്തത്. ഈ ഉപാധികൾ നിർദേശിച്ചത് ഭീമമായ തെറ്റായിപ്പോയെന്നു ടാസ്ക്ഫോഴ്സിലെ 12 അംഗങ്ങൾ രേഖാമൂലം കേന്ദ്രസയൻസ് ആന്റ് ടെക്നോളജിയെ അറിയിച്ചിട്ടുമുണ്ടല്ലോ? ടാക്സ്ഫോഴ്സിന്റെ പഠനത്തിന് സഹായധനം നൽകിയത് IVCN ആണ് എന്നകാര്യം റിപ്പോർട്ടിൽ തന്നെ അവർ കൃതജ്ഞതാപൂർവം സ്മരിച്ചിട്ടുണ്ട്. IVCN ഒരു വിദേശചാരസംഘടനയല്ല. അത് യുനെസ്കോയുടെ കീഴിൽ പ്രവർത്തിക്കുന്ന ഒരു അന്തർദേശീയ സംഘടനയാണ്. ചൈനയും റഷ്യയും അടക്കമുള്ള സോഷ്യലിസ്റ്റ് ബ്ലോക്കിലെ രാജ്യങ്ങളും ഇതിൽ അംഗങ്ങളാണ്. 1978 സപ്തംബർ 26 മുതൽ ഒക്ടോബർ 5വരെ സോവിയറ്റ് യൂണിയനിലെ ആഷ്ക്കാബാദിൽ സമ്മേളിച്ച IVCN ജനറൽ അസംബ്ലിയുടെ 14 ാ മത് സമ്മേളനമാണ് സയ്ലന്റ് വാലികാടുകൾ സംരക്ഷിക്കണമെന്ന് ഐകകണ്ഠ്യേന പ്രമേയം പാസ്സാക്കിയത്. തെറ്റായ്പ്രചരണങ്ങൾ നടത്തുന്നതു മൂലം ആർക്കും നേട്ടമുണ്ടാവാൻ പോകുന്നില്ല.

തർമൽപ്ലാന്റുകളും മറ്റും വിദേശ കമ്പനികളെ വിദ്യുച്ഛക്തി രംഗത്ത് കടത്തിവിടാനുള്ള തന്ത്രങ്ങളാണെന്നതാണ് മറ്റൊരുവാദം. ജലവൈദ്യുത ടർബൈനുകളും മറ്റുയന്ത്രങ്ങളും നിർമ്മിക്കുന്ന എല്ലാ വൻകിട നിർമ്മാതാക്കളും തർമൽപ്ലാന്റുകളിലും കച്ചവടം നടത്തുന്നവർതന്നെയാണെന്ന വസ്തുത ഇക്കൂട്ടർ തന്ത്രപൂർവം മറന്നുകളയുകയാണ്. (ഉദാ: സീമൻസ്, വെസ്റ്റിണിഹൗസ്, ജി. ഇ. സി.). പരിസരമലിനീകരണം കുറഞ്ഞരീതിയിൽ കൽക്കരി ഉപയോഗിക്കാവുന്ന അത്യന്താധുനിക എം. എഛ്. സി. സമ്പ്രദായത്തിൽ സോവിയറ്റ് സഹായത്തോടുകൂടി ഭാരത് ഹെവി ഇലക്ട്രിക്കൽസ് പ്രാവീണ്യം നേടിക്കഴിഞ്ഞിട്ടുണ്ട്. കഴിഞ്ഞ 30 വർഷക്കാലത്തിനുള്ളിൽ തെളിഞ്ഞുവന്നിട്ടുള്ള ആധുനിക വിദ്യുച്ഛക്തി ഉൽപ്പാദന മാർഗങ്ങളെക്കുറിച്ചും അവ ഉപയോഗിക്കേണ്ട ആവശ്യകതയെക്കുറിച്ചും നമ്മുടെ ബോർഡ് സൗകര്യപൂർവം മറന്നുകളയുകയാണ്.



